# IPC CONVENTION SONGS 1976

***

# കൺവൻഷൻ ഗീതങ്ങൾ

★

Compiled By:

**P. Y. P. A.**

**Nellikunnu, Trichur-5**

**Price 50 Ps.**

BAPTIST PRINTERS, MANNUTHY.

# കൺവൻഷൻ ഗീതങ്ങൾ

## 1

1 ജീവന്റെ ഉറവിടം ക്രിസ്തുവത്രെ
നാവിനാലവനെ നാം ഘോഷിക്കാം
അവനത്രെ (എൻ) പാപഹരൻ
തൻ ജീവനാലെന്നെയും വീണ്ടെടുത്തു

2 താഴ്ചയിലെനിക്കവൻ തണലേകി
താങ്ങി എന്നെ വീഴ്ചയിൽ വഴിനടത്തി
തുടച്ചെന്റെ കണ്ണുനീർ പൊൻകരത്താൽ
തുടിക്കുന്നെൻ മനം സ്വർഗ്ഗസന്തോഷത്താൽ (2)

3 കരകാണാതാഴിയിൽ വലയുവോരേ
കരുണയെ കാംക്ഷിക്കും മൃതപ്രായരെ
വരികവൻ ചാരത്തു ബന്ധിതരെ
തരുമവൻ കൃപ മനഃശാന്തിയതും (2)

4 നമുക്കു മുൻചെന്നതാം വിശുദ്ധന്മാരാൽ
അലംകൃതമായ തിരുവചനം
അനുദിനം തരുമവൻ പുതുശക്തിയാൽ
അനുഭവിക്കുമതിസന്തോഷത്താൽ

## 2

1 പ്രിയൻവേഗം വരും നിത്യരാജാവായ്
തന്റെ കാന്തയെ ചേർപ്പതിനായ്
ഒരുങ്ങുകെൻമനമെ നിൻപതിയെ സ്വീകരിപ്പാൻ
തിടുക്കമോടോരോനാളും (2)

യേശുവെനോക്കി നീ ജീവിച്ചീടുക
വിശ്വാസത്തിൻ നല്ലപോർ പൊരുതിടുക
പ്രതിഫലം താൻതരും തൻപ്രിയന്മാർക്ക്
പ്രത്യാശയോടോടുക പുരിയിലേക്ക്

സ്വർഗ്ഗത്തിൽ നിൻ നിക്ഷേപമെന്നെണ്ണിടുക
സ്വർഗരാജ്യമത്രെ നിന്റെ നിത്യഗേഹം
സ്വർഗ്ഗരാജ്യവും അതിൻ നീതിയും മുന്നമെ
അന്വേഷിക്കേണമെന്നെന്നും (2) യേശു

3 കീർത്തനങ്ങളോടെ നീ ഓടിടുവാൻ
കർത്തൻ കരുതിടും നിനക്കായ് വേണ്ടതെല്ലാം
സ്വർഗ്ഗത്തിൻ മന്നയും പാറയിൻ വെള്ളവും
മരുഭൂപ്രയാണമതിൽ (2) യേശു

4 പോർ ജയിച്ചിടുവാൻ ബലം ധരിപ്പിക്കും താൻ
പരിചയായ് കാക്കും നിന്നെ
മതിൽ ചാടികടക്കും നീ തൻഭുജബലത്താൽ
പാർത്തിടും ഉന്നതികളിൽ (2) യേശു

5 ആകയാൽ എന്മനമെ നീ ആനന്ദിക്ക
ആമോദമോടെ നീ പാടിടുക
അവൻനിൻെറ കോട്ടയും രക്ഷയിൻ പാറയും
അർപ്പണം ചെയ്യുക നീ– (2) യേശു

# 3

1 സർവ്വസൃഷ്ടികളുമൊന്നായ് പുകഴ്ത്തിടുന്ന
സ്രഷ്ടാവിനെ സ്തുതിക്കും ഞാൻ
ഇക്ഷോണിതലത്തിൽ ജീവിക്കുന്ന നാളെല്ലാം
ഘോഷിച്ചീടും പൊന്നുനാഥനെ

യേശുമാറാത്തവൻ–യേശുമാറാത്തവൻ
യേശുമാറാത്തവൻ ഹാ! എത്ര നല്ലവൻ
ഇന്നുമെന്നും കൂടെയുള്ളവൻ

2 തൻെറ കരുണ എത്രയോ അതിവിശിഷ്ടം
തൻസ്നേഹം ആശ്ചര്യമേ
എൻ ലംഘനങ്ങളും എൻ അകൃത്യങ്ങളുമെല്ലാം
അകററിയേ തൻെറ സ്നേഹത്താൽ യേശു

3 രോഗശയ്യയിലെനിക്കു സഹായകനും
രാക്കാല ഗീതവുമവൻ
നല്ല വൈദ്യനും ദിവ്യഔഷധവുമെൻ
ആത്മസഖിയുമവൻതന്നെ– യേശു

4 തേജസ്സിൽ വാസം ചെയ്യുന്ന വിശുദ്ധരൊത്തു
അവകാശം ഞാനും പ്രാപിപ്പാൻ
ദിവ്യ ആത്മാവിൽ ശുദ്ധീകരിച്ചെന്നെയും
തൻസന്നിധിയിൽ നിറുത്തീടുമേ യേശു

5 സീയോനിൽ വാണിടുവാനായ് വിളിച്ച തൻെറ
ശ്രേഷ്ഠോപദേശവും തന്നു
ഹാ എന്തൊരത്ഭുതം ഈ വൻകൃപയെ ഓൎക്കുമ്പോഴം
നന്ദികൊണ്ടെന്നുള്ളം തിങ്ങുന്നേ— യേശു

# 4

എന്നുള്ളിലെന്നും വസിച്ചിടുവാൻ സ്വൎഗ്ഗ
മണ്ഡപം വിട്ടിറങ്ങി-വന്ന
ഉന്നതനാം തങ്കപ്രാവേ നീ വന്നെന്നിൽ
എന്നുമധിവസിക്ക

തങ്കച്ചിറകടി എത്രനാൾ കേട്ടിട്ടും
ശങ്കകൂടാതെ നിന്നെ-തള്ളി
സങ്കേതം ഞാൻ കൊടുത്തന്യൎക്കെന്നോൎത്തിതാ
സങ്കടപ്പെട്ടിടുന്നു.

1 കൎത്തനേ എത്ര അനുഗ്രഹങ്ങളയ്യോ
നഷ്ടമാക്കി ഈവിധം ഇന്നും
കഷ്ടത തന്നിൽ വലയുന്നു ഞാനിതാ
തട്ടിയുണൎത്തണമേ

2 ശൂന്യവും പാഴുമായ് തള്ളിയതാമീനിൻ
മന്ദിരം തന്നിലിന്നു-ദേവാ
വന്നു പാൎത്തു ശുദ്ധി ചെയ്തുനിൻ വീട്ടിൻെറ
നിന്ദയകററണമേ

3 ജീവിതമിന്നും ശരിയായിട്ടല്ലയ്യോ
ജീവിപ്പിക്കും കൎത്തനേ--വന്നു
ജീവനും ശക്തിയും സ്നേഹവും തന്നെന്നെ
ജീവിപ്പിച്ചീടണമേ

4 ഈവിധത്തിൽ പരിപാലിക്കപ്പെട്ടിടാൻ
ദൈവാത്മാവേ വന്നെന്നിൽ-എന്നും
ആവസിച്ചു തവ തേജസ്സാലെന്നുടെ
ജീവൻ പ്രശോഭിപ്പിക്ക

# 5

നല്ല ദേവനേ! ഞങ്ങൾ എല്ലാവരേയും
നല്ലതാക്കി നിൻ ഇഷ്ടത്തെ ചൊല്ലീടേണമേ

2 പച്ചമേച്ചിലിൽ ഞങ്ങൾ മേഞ്ഞീടുവാനായ്
മെച്ചമായാഹാരത്തെ നീ നല്കീടേണമേ
അന്ധകാരമാം ഈ ലോക യാത്രയിൽ
ബന്ധുവായിരുന്നു വഴി കാട്ടീടേണമേ

ഇമ്പമേറിയ നിൻ അൻപുള്ള സ്വരം
മുമ്പേ നടന്നു സദാ കേൾപ്പിക്കേണമെ
വേദവാക്യങ്ങൾ ഞങ്ങൾക്കാദായമാവാൻ
വേദനാഥനേ! നിന്റെ ജ്ഞാനം നല്കുകേ

സന്തോഷം സദാ ഞങ്ങൾ ചിന്തയിൽ വാഴാൻ
സന്തോഷത്തെ ഞങ്ങൾക്കിന്നു ദാനം ചെയ്യുകേ
താതനാത്മനും പ്രിയ നിത്യ പുത്രനും
സാദരം സ്തുതിസ്തോത്രംഎന്നും ചൊല്ലുന്നേൻ ആമേൻ

## 6

നല്ലിടയനാം യഹോവ എന്റെ പാലകൻ
ഇല്ല യാതൊരു കുറവുമില്ലെനിക്കിനി

1 പാലിച്ചെന്നെ പാർപ്പിച്ചീടുന്നാനവൻ
പച്ചയായ് തഴച്ച നല്ല മേച്ചിലിൽ
നിശ്ചലജലം കുടിപ്പിച്ചെന്നെ സാദരമായ്
നിത്യമായ് നയിച്ചിടുന്നു സത്യപാതയിൽ നല്ലിട

2 മൃത്യുവിൻ നിഴൽ പകന്ന കൂരിരുൾ
താഴ്‌വരയതിൽ നടന്നീടിലും
ഇല്ല ഞാൻ ഭയപ്പെടില്ല തിന്മയൊന്നുമേ
വല്ലഭൻ മഹേശനെന്റെ കൂടെയുണ്ടിഹെ നല്ലിട

3 ആശ്വസിപ്പിച്ചീടുന്നെന്നെ നിത്യവും
തൻചെങ്കോലും തന്നുടെ വടിയതും
ദിവ്യമാം വിരുന്നെനിക്കൊരുക്കിടുന്നവൻ
എന്നുടെ വിരോധികളാം വൈരികൾ മുമ്പിൽ —നല്ലി

4 നിറഞ്ഞിതാ കവിഞ്ഞെൻ പാനപാത്രവും
തന്റെ ദിവ്യകരുണയാലെ നിത്യവും
എൻ ശിരസ്സിനെയഖിലം പൂശിടുന്നവൻ
അനുദിനവും സുരഭിലമാം തൈലമതാലെ നല്ലിട

6 നിൻ അനന്ത നന്മയും കരുണയും
പിൻതുടരുന്നെൻെറ ആയുസ്സിൽ സദാ
കർത്തനൊത്തു ഭാഗ്യമോടെൻ നിത്യഗേഹത്തിൽ
ഞാൻ വസിച്ചിടും ശുഭമായ് നിത്യകാലവും—നല്ലിട

# 7

നേതാവെ! ക്രിസ്തുരാജാ! ജേതാവെ ഞങ്ങളിന്നിതാ
വരികയായ് സമരഭൂമിയിൽ—സമയമായ് സമര
കാഹളം— നേതാ

നീ ഭരിക്ക എന്നുമെ, നീ നയിക്ക ഞങ്ങളെ
നീതി തൻ പാതയിൽ, നീ ഭരിക്ക........
നരകനിരയെ നേരിടും മഹിതവിജയം നേടിടും
നിൻപതാകയേന്തിടുന്ന ഞങ്ങൾ—നരകനിര - നേതാ

1 ഓ———എല്ലാർക്കുമെല്ലാർക്കുമായ്
ഓ———സ്നേഹത്തിൻ സന്ദേശമായ്
ഒന്നായ് നാം ഒന്നായ് നാം നിന്നാൽ
നന്മചെയ്തു നാടുനീളെ ചെന്നാൽ—ഒന്നായ്
പുതിയ ക്ഷേമരാജ്യമൊ—ന്നഴകിലുയരും കാഴ്ചനാം
കണ്ടുകണ്ടു കൺകളിത്തുകൊള്ളാം പുതി—നേതാ

2 ഓ———മണ്ണോടു മല്ലിടുകഹോ
ഓ———പൊന്നിൻെറ പൂത്താലമായ്
മിന്നിത്തിളങ്ങുന്ന നാടെ— ജന്മനാടെ
ഞങ്ങൾ നിൻെറ കൂടെ———മിന്നി
അക്രമങ്ങളൊന്നുമേ—അനുവദിക്കയില്ലമേൽ
നവ്യശക്തി നാമ്പെടുത്ത ഞങ്ങൾ—അക്രമ— നേതാ

# 8

എല്ലാം അങ്ങേ മഹത്വത്തിനായ്
എല്ലാം അങ്ങേ പുകഴ്ചയ്ക്കുമായ്
തീർന്നിടണമെ പ്രിയനെ
തിരുനാമമുയർന്നിടട്ടെ
എല്ലാം അങ്ങേ മഹത്വത്തിനായ്

1 സ്നേഹത്തിലൂടെയെല്ലാം കാണുവാൻ
സ്നേഹത്തിൽ തന്നെയെല്ലാം ചെയ്യുവാൻ
എന്നിൽനിൻ സ്വഭാവം പകരണമെ–ദിവ്യ
തേജസ്സാലെന്നെ നിറയ്ക്കണമെ– എല്ലാം

2 ആത്മാവിൻ ശക്തിയോടെ ജീവിപ്പാൻ–ആത്മ
നൽവരങ്ങൾ നിത്യവും പ്രകാശിപ്പാൻ
ആത്മദായക നിരന്തരമായെന്നി–
ലാത്മദാനങ്ങൾ പകരണമേ– എല്ലാം

3 നിൻെറപേരിൽ ഞങ്ങൾചെയ്യും വേലകൾ
തിരുനാമവും ധരിച്ചുചെയ്യും ക്രിയകൾ
ഭൂവിൽ ഞങ്ങൾക്കല്ല വാനവനേ
അങ്ങേവാഴ്‌വിനായ് മാത്രം തീരണമെ– എല്ലാം

4 വക്രതനിറഞ്ഞപാപലോകത്തിൽ
നീവിളിച്ചു വേർതിരിച്ച നിൻജനം
നിൻെറ പൊന്നുനാമ മഹത്വത്തിനായ്
ദിനംശോഭിപ്പാൻ കൃപനൽകണമേ– എല്ലാം

## 9

ഉണർവിൻ കാറേറ ഉണർവിൻ കാറേറ
വീശുക ഈ സഭമേൽ
ലോകത്തിൻ ജീവൻ പ്രാപ്യമതാകാൻ
വീണ്ടും നീ വീശണമേ
നിൻജനം നിന്നിൽ ആനന്ദിച്ചീടാൻ
വീണ്ടും നിൻജീവനെ നൽകണമേ... ഉണ

1 മാളികയിൽ തവ ദാസരിലഗ്നിനാവു പിളർന്നു–
പോൽ
ആത്മവരത്താൽ വൻക്രിയ ചെയ്‌വാൻ
പ്രാപ്തരായ് തീർന്നുപോൽ
നിൻ വചനത്താൽ ആയിരങ്ങൾ വൻ
ശക്തിയോടിന്നുണർന്നിടണമേ...– ഉണ

2 താഴ്‌വരതന്നിൽ അസ്ഥിഗണങ്ങൾ
പാഴായ് കിടന്നതുപോൽ
ആത്മവരംചയേററിഹമേവം
ജീവനില്ലേ പരനെ

അസ്ഥികളാക്കാൻ പുഷ്ടി ലഭിക്കാൻ
സ്വർഗ്ഗീയ കാററേ നീ വീശണമെ

3 പൂർവ്വപിതാക്കരം ജീവനദിയിൽ
നീന്തിക്കളിച്ചതുപോൽ
മന്ദതമാററി നല്ലുണർവ്വേകി വൻക്രിയ ചെയ്തിടട്ടെ

ഈ ജലമെല്ലാം ചെല്ലുമിടത്തിൽ
പ്രാണികരം ചലിക്കുമാറാകണമെ— ഉണ

## 10

സോദരരൈക്യതയിൽവസിപ്പതു
മോദമഹോ സതതം

1 എത്ര നന്മയതു—എത്ര സന്തോഷമേ (2)
എത്രമഹാനന്ദമേ- സഹോദരർ
സ്നേഹമായ് മേവതഹോ സോദര...

2 മേദിനിയിൽ ബലം—സോദരങ്ങരംക്കഹോ—(2)
സാദരമൈക്യതയിൽ വസിപ്പതു
മോദമോടെ പ്രിയമായ്—സോദര...

3 ആറോൻ ശിരസ്സതിൽ—വീഴ്ത്തിയതാം തൈലം— (2)
ഊറിത്തന്നങ്കിയതിൽ—വക്കോളവും
വ്യാപിച്ചിടുന്നതുപോൽ സോദര...

4 പർവ്വതാഗ്രങ്ങളിൽ വീണൊഴുകീടുന്ന- (2)
മഞ്ഞുപോലൈക്യതയും ക്രിസ്തേശുവിൽ
നിന്നൊഴുകുന്ന സദാ സോദര...

5 ഐക്യതയുള്ളിടത്തേകുന്ന കർത്തനും
ഭാഗ്യകരങ്ങളാകും - വരങ്ങളെ
മാരിസമം സതതം— സോദര...

# 11

മാലാഖമാരുടെ ഭാഷയറിഞ്ഞാലും
മാലാഖമാരൊത്തു ജീവിച്ചാലും
വാനവരാജ്യത്തെ പാരൊളി കണ്ടാലും
സ്നേഹമില്ലെങ്കിലതൊക്കെ ശൂന്യം

സ്നേഹത്തിലിന്നു നാം ചെയ്യുന്നതൊക്കെയും
നിത്യസമ്മാനം പകർന്നുനൽകും
മർത്ത്യർക്കു ചെയ്യുന്ന സേവനമോരോന്നും
കൃത്യമായ് ദൈവം കുറിച്ചുവയ്ക്കും (മാലാഖ)

കോപിക്കുന്നില്ലിതു് തിന്മയറിയില്ല
തൻകാര്യം തെല്ലുമേ തേടുന്നില്ലാ
നീതിയിൽ നിത്യവും ആനന്ദം കൊള്ളുന്നു
സത്യത്തിലെന്നും പ്രമോദിക്കുന്നു. (മാലാഖ)

# 12

1 യേശുവെപ്പോലെ ആകുവാൻ
യേശുവിൻ വാക്കു കാക്കുവാൻ
യേശുവെ നോക്കി ജീവിപ്പാൻ
ഇവയെ കാംക്ഷിക്കുന്നു ഞാൻ

ഉറപ്പിക്കെന്നെ എൻനാഥാ!
നിറയ്ക്കയെന്നെ ശുദ്ധാത്മാ!
ക്രിസ്തൻ മഹത്വത്താലെ ഞാൻ—
മുററും നിറഞ്ഞു ശോഭിപ്പാൻ

2 ശൈശവപ്രായ വീഴ്ചകളും
മോശമായുള്ള താഴ്ചകളും
നീക്കുക എല്ലാം നായകാ!—
ഏകുക നിൻ സംപൂർണ്ണത— ഉറ

3 പ്രാർത്ഥനയാൽ എപ്പോഴും ഞാൻ
ജാഗരിച്ചു പോരാടുവാൻ
നിൻെറ സഹായം നല്കുക
എൻെറ മഹാപുരോഹിതാ! ഉറ

4 വാഗ്ദത്തമാം നിക്ഷേപം ഞാൻ
ആകെയെൻ സ്വന്തമാക്കുവാൻ
പൂർണ്ണപ്രകാശം രക്ഷകാ
പൂർണ്ണവിശ്വാസത്തേയും താ— ഉറ



5 ഭീരുത്വത്താൽ അനേകരും
തീരെ പിന്മാറി ഖേദിക്കും
ധീരത നല്കയേശുവേ!—
വീരനാം സാക്ഷി ആക്കുക ഉറ

6 വാങ്ങുകയല്ല ഉത്തമം
താങ്ങുക ഏറെ ശുദ്ധമാം
എന്നും നിന്നോടു കൂടെ ഞാൻ
എണ്ണുവാൻ ജ്ഞാനം നൽകണം ഉറ

# 13

ഞാനെന്നും സ്തുതിക്കും എൻപരനെ തിരുമന സുതനെ
ആനന്ദഗാനങ്ങളാം പാടിപുകഴ്ത്തി ഞാനെന്നും സ്തുതിക്കും

1 പാപത്തിൽനിന്നും—എന്റെ
പ്രാണനെ കാത്തവനെന്നും
പാരിൽ തന്നൻപിനുതുല്യമില്ലെന്നും— ഞാനെ

2 നല്കിയവൻ രക്ഷാദാനം
തന്നിൽകണ്ടു ഞാൻ ദൈവീകജ്ഞാനം
തൻപാദ സേവയതെന്നഭിമാനം— ഞാനെ

3 നിത്യകയെന്നെ വിശുദ്ധി
തന്നിൽനിത്യവും ഏറി വരുവാൻ
കർത്തനെ കാക്കുക അന്ത്യമതോളം— ഞാനെ

4 ആയിരം നാവുകളാലും
പതിനായിരം വാക്കുകളാലും
ഹാ! നിത്യ സ്നേഹമവർണ്ണ്യമാരാലും— ഞാനെ

5 നിത്യത തന്നിൽ ഞാനെത്തും
തന്റെ സ്തുത്യപാദങ്ങളാം ഞാൻമുത്തും
ഭക്തിയിലാനന്ദ കണ്ണീർ ഞാൻ വീഴ്ത്തും— ഞാനെ

# 14

എന്നും നല്ലവൻ യേശു എന്നും നല്ലവൻ
ഇന്നലെയും ഇന്നും, എന്നും അന്യനല്ലവൻ

1 ഭാരം ഉള്ളിൽ നേരിടും നേരമെല്ലാം താങ്ങിടും
സാരമില്ലെന്നോതിടും തൻ മാർവ്വിലെന്നെ ചേർത്തിടും
എന്നും

2 സംവേങ്ങൾ കേൾക്കവെ കമ്പം ഉള്ളിൽ ചേർക്കവെ
തമ്പുരാന്റെ തിരുവചനം ഓർപ്പിക്കും പോലാകവെ–
എന്നും

3 ഉലകവെയിൽകൊണ്ടു ഞാൻ വാടി വീഴാതോടുവാൻ
തണലെനിക്കു നല്കിടുവാൻ വലഭാഗത്തായുണ്ടുതാൻ–
എന്നും

4 രാവിലും പകലിലും ചേലൊടുതൻ പാലനം
ഭൂവിലെനിക്കുള്ളതിനാൽ മാലിനില്ലകാരണം എന്നും

## 15

1 നിൻകൃപയിൽ ഞാൻ ആശ്രയിക്കുന്നേ...നിൻ
മനസ്സലിവിൽ ഞാൻ ചേരുന്നേ!
എന്നാശ്വാസവും എന്റെ ആനന്ദവും–ഈ
അവനിയിൽ നീ മാത്രമേ!!

പരിശുദ്ധനെ നിൻ പാദപീഠത്തിൽ
നിൻവിളി കേട്ടു വരുന്നു ഞാൻ!
സമ്പൂർണ്ണമായ്–എന്നെ സമ്പൂർണ്ണമായ്
നിൻഹിതം ചെയ്‌വാൻ ഞാൻ സമർപ്പിക്കുന്നേ!

2 പാപത്തിന്നാഴത്തിൽ ഞാൻ വലഞ്ഞപ്പോൾ–ദൈവ
വഴികളെ അറിയാതലഞ്ഞപ്പോൾ
നിൻസ്നേഹമെന്നെയും തേടിവന്നു
രക്ഷാദാനമെനിക്കേകിയതാൽ!–ദേവ പരി

3 അറിയായ്മയുടെ കാലങ്ങളായ് മന്നി–
ലനവധി നാളുകൾ പാഴാക്കി ഞാൻ
നിൻസേവ ചെയ്തു ഞാൻ ജീവിക്കട്ടെ–എന്നിൽ
നിന്നിഷ്ടം നിറവേറട്ടെ ഇനി പരി

4 എന്നിലെ എവ്വിധ ഭാരങ്ങളും–എന്മേൻ
മുറുകെ ചേർന്നിടും ദോഷങ്ങളും
നീക്കുകെൻ പ്രിയനെ നിന്നാത്മശക്തിയാ–
ലെന്നോട്ടം ഞാനോടിടുവാൻ–മുറ്റും പരി

